നിരീക്ഷണം

കെ. രാജേശ്വരി



# കൊടുങ്ങല്ലൂരിൻെറ ഫലശ്രുതി

സമീപകാലത്തുണ്ടായതിൽ ഏറ്റവും കനത്ത തിരിച്ചടിയാണ് ഇടതുപക്ഷ ജനാധിപത്യമുന്നണിക്ക് ഇക്കഴിഞ്ഞ തെരഞ്ഞെടുപ്പിലുണ്ടായത്. മാർക്സിസ്റ്റ് പാർട്ടിയുടെ സീറ്റുകൾ 40ൽനിന്ന് 23 ആയി കുറഞ്ഞു. സി.പി.എം സ്വതന്ത്രരുടേത് അഞ്ചിൽനിന്ന് ഒന്നായും. ജോസഫ് ഗ്രൂപ്പിൻെറ അംഗസംഖ്യ ആറിൽനിന്ന് രണ്ടായും ജനതാദളിൻേറത് നാലിൽനിന്ന് മൂന്നായും എൻ.സി.പിയുടേത് മൂന്നിൽനിന്ന് രണ്ടായും ചുരുങ്ങി. ആർ.എസ്.പി മാത്രം സിറ്റിംഗ് സീറ്റുകൾ രണ്ടും നിലനിർത്തി.

ഏറ്റവും കടുത്ത ആഘാതമേറ്റത് ഇന്ത്യൻ കമ്യൂണിസ്റ്റ് പാർട്ടിക്കാണ്. നിയമസഭാംഗങ്ങളുടെ എണ്ണം 18ൽനിന്ന് ഏഴിലേക്ക് കുത്തനെ ഇടിഞ്ഞു; രണ്ട് മന്ത്രിമാരും ഡെപ്യൂട്ടി സ്പീക്കറുമടക്കമുള്ള മുൻനിര നേതാക്കളൊന്നടങ്കം തോറ്റ് തട്ടിൻ പുറത്തുകയറി. കമ്യൂണിസ്റ്റ് കോട്ടകൾ മിക്കതും തകർന്നടിഞ്ഞു. ടി.വി. തോമസ് മുതൽ ചാത്തൻമാസ്റ്റർ വരെ തോൽക്കുകയും സുഗതൻസാറിന് കെട്ടിവെച്ച കാശ്പോവുകയും ചെയ്ത 1965ൽ മാത്രമേ ഇതിനേക്കാൾ വലിയ പരാജയം സി.പി.ഐക്കുണ്ടായിട്ടുള്ളൂ. ആർ.എസ്.പിയുമായി (മാത്രം) സഖ്യമുണ്ടാക്കി മൽസരിച്ച അന്ന് കേവലം മൂന്ന് സീറ്റേ കിട്ടിയുള്ളൂ. ഇപ്പോഴത്തെ മുന്നണിയുടെ വൈപുല്യവും വൈവിധ്യവും പരിഗണിക്കുമ്പോൾ, 2001ലെ ഏഴിനേക്കാൾ എത്രയോ മഹത്വമുള്ളതായിരുന്നു, 1965ലെ മൂന്ന്.

ഇത്തവണ അഞ്ച് സീറ്റാണ് ഇടതുമുന്നണി ഐക്യ ജനാധിപത്യമുന്നണിയിൽനിന്ന് പിടിച്ചെടുത്തത് -നെടുമങ്ങാട്, ഉടുമ്പൻചോല, മാരാരിക്കുളം, പെരുമ്പാവൂർ, മങ്കട. കൈവശമിരുന്ന 45 സീറ്റ് മുന്നണിക്ക് നഷ്ടപ്പെടുകയും ചെയ്തു. കൈവിട്ടുപോയ 45ൽ ഏറ്റവും കനത്ത പരാജയമുണ്ടായത് കൊടുങ്ങല്ലൂരിലാണ്. അതു കഴിഞ്ഞാൽ വർക്കല.

ധീരദേശാഭിമാനി മുഹമ്മദ് അബ്ദുറഹ്മാൻെറയും സമുന്നത മുസ്ലിംലീഗ് നേതാവ് കെ.എം. സീതിസാഹിബിൻെറയും ജന്മസ്ഥലമാണ് കൊടുങ്ങ

ല്ലൂർ. കെ.എം. ഇബ്രാഹിമിന്റെ നേതൃത്വത്തിൽ നടന്ന കർഷക സമരങ്ങളുടെ പാരമ്പര്യവും ഈ നാടിനുണ്ട്. കൊടുങ്ങല്ലൂരിൽ ആദ്യം ചെങ്കൊടി നാട്ടിയ ഇ. ഗോപാലകൃഷ്ണമേനോനും കോൺഗ്രസുകാരനായാണ് രാഷ്ട്രീയ ജീവിതം ആരംഭിച്ചത്. 1939ൽ കോൺഗ്രസിന്റെ കൊടുങ്ങല്ലൂർ താലൂക്ക് സെക്രട്ടറിയാകുമ്പോൾ മേനോന് വയസ്സ് 20. അതിനുമെത്രയോ മുമ്പുതന്നെ മദ്യവർജനവും വിദേശ വസ്ത്ര ബഹിഷ്കരണവുമായി അദ്ദേഹം രംഗത്തുണ്ടായിരുന്നു. 1942ൽ ഗോപാലകൃഷ്ണ മേനോൻ കമ്യൂണിസ്റ്റായി. അതിനടുത്ത വർഷം കൊച്ചി കർഷകസഭയുടെ സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ടു. 1945ൽ കൊച്ചി നിയമസഭയിലേക്ക് നടന്ന തെരഞ്ഞെടുപ്പിൽ കൊടുങ്ങല്ലൂരിൽ ഗോപാലകൃഷ്ണ മേനോനും തൃശൂരിൽ അച്യുത മേനോനും മൽസരിച്ചു. രണ്ടാളും തോറ്റു.

കേരളത്തിൽ ആദ്യമായി എം.എൽ.എയായ കമ്യൂണിസ്റ്റുകാരൻ ഇ. ഗോപാലകൃഷ്ണമേനോൻ ആയിരുന്നു. 1949ൽ തിരു-കൊച്ചി നിയമസഭയിലേക്ക് കൊടുങ്ങല്ലൂർ മണ്ഡലത്തിൽ നടന്ന ഉപതെരഞ്ഞെടുപ്പിലാണ് മേനോന്റെ വിജയം. (ഇടതുപക്ഷ സ്വതന്ത്രരായ പാറായിൽ ഉറുമീസ് തരകനും ടി.എ. മൈതീൻകുഞ്ഞും അതിനുമുമ്പുതന്നെ നിയമസഭയിൽ എത്തിയിരുന്നു). കമ്യൂണിസ്റ്റുകാരെ പേപ്പട്ടികളെപ്പോലെ വേട്ടയാടുന്ന കൽക്കത്താ തിസീസുകാലം. ഒളിവിലിരുന്നു കൊണ്ടാണ് മേനോൻ മൽസരിച്ചതും ജയിച്ചതും. തെരഞ്ഞെടുപ്പ് കഴിഞ്ഞ് ഒരു വർഷത്തിനുശേഷമാണ് ഒളിവിൽനിന്നും പുറത്തിറങ്ങിയതും സഭാംഗമായി സത്യപ്രതിജ്ഞ ചെയ്തതും.

1952ൽ ഗോപാലകൃഷ്ണമേനോൻ വിജയം ആവർത്തിച്ചു. 1954ൽ പരാജയപ്പെട്ടു; 1957ൽ കേരള നിയമസഭയിലേക്ക് ജയിച്ചു. 1960ലും 1965ലും വീണ്ടും പരാജയം.

കമ്യൂണിസ്റ്റ് പാർട്ടി പിളർന്നശേഷമുള്ള ആദ്യത്തെ തെരഞ്ഞെടുപ്പായിരുന്നു 1965ലേത്. തൃശൂർ ജില്ലയിലെ സമുന്നത നേതാക്കൾ മിക്കവരും -സി. അച്യുതമേനോൻ, കെ.കെ. വാര്യർ, ഇ. ഗോപാലകൃഷ്ണ മേനോൻ, പി.കെ. ഗോപാലകൃഷ്ണൻ, കെ.പി. പ്രഭാകരൻ, സി. ജനാർദനൻ, വി.വി. രാഘവൻ, പി.കെ. ചാത്തൻ മാസ്റ്റർ, പി.എസ്. നമ്പൂതിരി -സി.പി.ഐയിൽ ഉറച്ചുനിന്നു. വലിയൊരു ഭാഗം അണികളും സി.പി.ഐയോടൊപ്പം നിലകൊണ്ടു. ജില്ലയുടെ തെക്കൻ പകുതിയിലെങ്കിലും സി.പി.എമ്മിനേക്കാൾ പ്രബല ശക്തി സി.പി.ഐ ആയിരുന്നു. കൊടകരയിൽ സഖാവ് പി.എസ്. നമ്പൂതിരി വിജയിച്ചു. കൊടുങ്ങല്ലൂരിൽ ഗോപാലകൃഷ്ണ മേനോനും മാളയിൽ കെ.എ. തോമസും രണ്ടാംസ്ഥാനത്തെത്തി.

കൊടുങ്ങല്ലൂര് കണ്ട ഏറ്റവും കടുത്ത പോരാട്ടം 1967ൽ ആയിരുന്നുവെന്ന് പഴമക്കാർ പറയുന്നു. അന്ന് സി.പി.ഐയിലെ പി.കെ. ഗോപാലകൃഷ്ണൻ 3315 വോട്ടിന്റെ വ്യത്യാസത്തിൽ കോൺഗ്രസിലെ എ.കെ. മുഹമ്മദ് സഗീറിനെ തോൽപിച്ചു. 1967 മുതൽക്കിങ്ങോട്ട് സി.പി.ഐ സ്ഥാനാർഥികളേ കൊടുങ്ങല്ലൂര് ജയിച്ചിട്ടുള്ളൂ. ഇത്രയേറെക്കാലം കമ്യൂണിസ്റ്റ് പാർട്ടിയോട് കൂറ് പുലർത്തിയ മറ്റൊരു മണ്ഡലവും സംസ്ഥാനത്തില്ല; ഇന്ത്യാ രാജ്യത്തുതന്നെ കാണുമോ എന്ന് സംശയം. 1970ൽ വീണ്ടും ഇ. ഗോപാലകൃഷ്ണമേനോൻ വിജയിച്ചു. മാർക്സിസ്റ്റ് സ്വതന്ത്രൻ പി.വി. അബ്ദുൽഖാദറിനെ 532 വോട്ടിനാണ് മേനോൻ തോൽപിച്ചത്.

1977ൽ കൊടുങ്ങല്ലൂർ നിയോജകമണ്ഡലത്തിൽ പുതിയൊരു നക്ഷത്രം ഉദിച്ചു. സി.പി.ഐ കൊടുങ്ങല്ലൂർ മണ്ഡലം സെക്രട്ടറി വി.കെ. രാജൻ. സാധാരണക്കാരേക്കാൾ സാധാരണക്കാരൻ; 110 ശതമാനം ജനകീയനും. 1940ൽ പുല്ലൂറ്റ് ജനിച്ച രാജൻ ചെത്തുതൊഴിലാളിയായാണ് ജീവിതായോധനം തുടങ്ങിയത്. വയസ്സ് 16 ആകുമ്പോഴേക്കും കമ്യൂണിസ്റ്റ് അനുഭാവിയായി. രാജന് പാർട്ടി അംഗത്വം നൽകിയതും പിളർപ്പിന്റെ നാളുകളിൽ ഔദ്യോഗിക പക്ഷത്ത് ഉറപ്പിച്ചുനിർത്തിയതും കൊടുങ്ങല്ലൂരെ ആദ്യകാല കമ്യൂണിസ്റ്റ് സംഘാടകൻ ടി.എൻ. കുമാരൻ. 1977ൽ മാർക്സിസ്റ്റ് സ്വതന്ത്രൻ പി.വി. അബ്ദുൽഖാദറിനെ 8111 വോട്ടിന് തോൽപിച്ചുകൊണ്ടാണ് രാജന്റെ ജൈത്രയാത്ര ആരംഭിച്ചത്. 1980ലും '82ലും എസ്.ആർ.പിയിലെ കൊള്ളിക്കത്തറ രവിയായിരുന്നു എതിരാളി; 1987ൽ കോൺഗ്രസിലെ കെ.പി. ധനപാലനും. എല്ലാതവണയും രാജൻ പുഷ്പംപോലെ ജയിച്ചു.



മന്ത്രിയായതോടെ കൃഷ്ണൻ ആളാകെ മാറി. വിനീതനും മാർക്സിസ്റ്റുകാർക്കുവരെ സമ്മതനുമായിരുന്ന കൃഷ്ണേട്ടൻ, ചില അബ്കാരി മുതലാളിമാരുടെ സ്വന്തക്കാരനായി. ഇടക്കാലത്ത് വെള്ളാപ്പള്ളി നടേശനും ടിയാന്റെ സിൽബന്തികളായ വി.കെ. അശോകൻ, കല്ലട രാമകൃഷ്ണൻ എന്നീ അബ്കാരികളുമായിരുന്നു സഖാവിന്റെ സന്തത സഹചാരികൾ...

സംസ്ഥാനത്ത് സി.പി.ഐക്ക് ഏറ്റവും വലിയ വിജയമുണ്ടായതും 1977ൽ ആയിരുന്നു. 1967ൽ 19ഉം 70ൽ 16ഉം സീറ്റുകൾ നേടിയ സി.പി.ഐക്ക് 1977ൽ 23 സീറ്റുകളിൽ വിജയിക്കാനായി. മറുഭാഗത്ത് സി.പി.എമ്മിന് 17 സീറ്റേ കിട്ടിയുള്ളൂ. നാല് സി.പി.ഐക്കാർ ലോക്സഭയിലേക്ക് ജയിച്ചു. സി.പി.എമ്മിന് ഒന്നും കിട്ടിയില്ല. തൃശൂർ ജില്ലയിൽ സി.പി.ഐ മൽസരിച്ച നിയമസഭാ സീറ്റുകൾ മൂന്നും -കൊടുങ്ങല്ലൂർ, നാട്ടിക, ചേർപ്പ്- വിജയിച്ചു. ലോക്സഭയിലേക്ക് തൃശൂര് നിന്ന് കെ.എ. രാജനും തെരഞ്ഞെടുക്കപ്പെട്ടു.

1980 ആകുമ്പോഴേക്കും സി.പി.ഐ വീണ്ടും മാർക്സിസ്റ്റ് മുന്നണിയിലായി. ലോക്സഭാംഗങ്ങൾ രണ്ടായും നിയമസഭാംഗങ്ങൾ 17 ആയും കുറഞ്ഞു. തൃശൂർ ലോക്സഭാ സീറ്റും ജില്ലയിൽ കൈവശമിരുന്ന മൂന്ന് നിയമസഭാ മണ്ഡലങ്ങളും പാർട്ടിക്ക് നിലനിർത്താൻ കഴിഞ്ഞു. 1982ൽ സീറ്റുകൾ 13 ആയി കുറഞ്ഞു; പ്രമുഖ നേതാക്കളായ പി.കെ. വാസുദേവൻ നായരും പി.എസ്. ശ്രീനിവാസനും ഇ. ചന്ദ്രശേഖരൻനായരും പരാജയമടഞ്ഞു. തൃശൂർ ജില്ലയിൽ കൊടുങ്ങല്ലൂരും ചേർപ്പും പാർട്ടി നിലനിർത്തി, നാട്ടിക നഷ്ടപ്പെട്ടു; മാളയിൽ കരുണാകരനോട് പൊരുതിയ സഖാവ് ഇ. ഗോപാലകൃഷ്ണമേനോൻ 3410 വോട്ടിന്റെ വ്യത്യാസത്തിൽ പരാജിതനായി.

1984 അവസാനം ലോക്സഭയിലേക്ക് നടന്ന തെരഞ്ഞെടുപ്പിൽ സി.പി.ഐ കടപുഴകി. ഇന്ദിരാഗാന്ധി മരിച്ചതിനെ തുടർന്നുണ്ടായ സഹതാപ തരംഗത്തിൽ സി.പി.ഐയുടെ സീറ്റുകളൊക്കെ ഒലിച്ചുപോയി. തൃശൂരിൽ സഖാവ് വി.വി. രാഘവൻ അമ്പതിനായിരത്തിൽപരം വോട്ടുകൾക്ക് കോൺഗ്രസിലെ പി.എ. ആന്റണിയോട് തോറ്റു. ഈ കുത്തൊഴുക്കിലും കൊടുങ്ങല്ലൂർ പിടിച്ചുനിന്നു- മുകുന്ദപുരം ലോക്സഭാ മണ്ഡലത്തിൽപ്പെട്ട മറ്റ് ആറിടത്തും ഐക്യമുന്നണി സ്ഥാനാർഥി മുന്നേറിയപ്പോൾ കൊടുങ്ങല്ലൂരിൽ മാത്രം ഇടതുമുന്നണി സ്ഥാനാർഥി എം.എം. ലോറൻസ് ആയിരത്തിൽപരം വോട്ടിന് ലീഡ് ചെയ്തു.

1987ൽ സി.പി.ഐ ഉയിർത്തെഴുന്നേറ്റു. സംസ്ഥാനത്ത് 25 സീറ്റിൽ മൽസരിച്ചതിൽ 16ഉം വിജയിച്ചു. തൃശൂർ ജില്ലയിൽ കൊടുങ്ങല്ലൂരും ചേർപ്പും നിലനിർത്തി; കൃഷ്ണൻ കണിയാംപറമ്പിൽ എന്ന യുവ പോരാളി നാട്ടിക സീറ്റ് തിരിച്ചുപിടിച്ചു. ചേർപ്പിൽനിന്ന് ജയിച്ച വി.വി. രാഘവൻ മന്ത്രിയായി മികച്ച ഭരണാധികാരിയെന്ന് പേരെടുത്തു.

1987ൽ തന്നെയാണ് മീനാക്ഷി തമ്പാന്റെ അരങ്ങേറ്റം. ഏറെക്കാലം ചിറ്റൂർ



കെ.ആർ. ഗൗരിയമ്മക്കുശേഷം
കേരളംകണ്ട ഏറ്റവും മികച്ച
വനിതാ നേതാവാണ് മീനാക്ഷി തമ്പാൻ.
തൻേറടവും താൻപോരിമയും സമാസമം.
വാഗ്‌വിലാസം വേണ്ടുവോളം.
നാലാള് കൂടുന്നിടത്ത് നിവർന്നേ നിൽക്കൂ.
ഞായം പറയുമ്പോൾ നാവ് കോടില്ല.

എം.എൽ.എയും പിന്നീട് രാജ്യസഭാംഗവുമായിരുന്ന പി. ബാലചന്ദ്രമേനോൻെറ മരുമകൾ; കമ്യൂണിസ്റ്റുകാരനായ അഡ്വ. കെ.ആർ. തമ്പാൻെറ ഭാര്യ; ഇരിങ്ങാലക്കുട സെൻറ് ജോസഫ്സ് കോളേജിലെ ഇംഗ്ലീഷ് അധ്യാപിക. ജൂലിയസ് സീസറും ഹാംലെറ്റുമെന്നപോലെ മാർക്സിസം-ലെനിനിസവും മനഃപാഠമാണ് മീനാക്ഷി ടീച്ചർക്ക്. മഹിളാ സംഘത്തിലും കമ്യൂണിസ്റ്റ് പാർട്ടിയിലും ദീർഘകാലം പ്രവർത്തിച്ച് പരിചയവുമുണ്ട്. കെ.ആർ. ഗൗരിയമ്മക്കുശേഷം കേരളംകണ്ട ഏറ്റവും മികച്ച വനിതാ നേതാവാണ് മീനാക്ഷി തമ്പാൻ. തൻേറടവും താൻപോരിമയും സമാസമം. വാഗ്‌വിലാസം വേണ്ടുവോളം. നാലാള് കൂടുന്നിടത്ത് നിവർന്നേ നിൽക്കൂ. ഞായം പറയുമ്പോൾ നാവ് കോടില്ല.

തങ്കമണി സംഭവത്തിൻെറ പശ്ചാത്തലത്തിൽ സ്ത്രീ വോട്ടുകളിൽ കണ്ണുനട്ടാണ് മാളയിൽ മീനാക്ഷി തമ്പാനെ അങ്കത്തിനിറക്കിയത്. ആറ്റുംമണമേലെ ഉണ്ണിയാർച്ചയെപ്പോലെ അവർ അടരാടുകയും ചെയ്തു. പക്ഷേ, ആനയെ മയക്കുന്ന അരിങ്ങോടരാണ് കരുണാകരൻ ചേകവർ. ഇരിങ്ങാലക്കുട കോളേജിലെ മലയാളം അധ്യാപികയായ സാവിത്രി ലക്ഷ്മണൻ മുതൽ തങ്കമണിയിൽ വെടിയേറ്റ് മരിച്ച കോശിമല അവറാച്ചൻെറ ഭാര്യവരെ ലീഡർക്കുവേണ്ടി വോട്ടുപിടിക്കാനെത്തി. 6292 വോട്ടിൻെറ ഭൂരിപക്ഷത്തോടെ കരുണാകർജി അങ്കം ജയിച്ചു.

1989ലെ ലോക്സഭാ തെരഞ്ഞെടുപ്പിൽ തൃശൂർ സീറ്റ് തിരിച്ചുപിടിക്കാനായി മീനാക്ഷി തമ്പാനെ അയച്ചു. ഇത്തവണയും പോരാട്ടം പൊടിപാറി. കഷ്ടിച്ച് ആറായിരം വോട്ടിന് പി.എ. ആൻറണി വിജയിച്ചു. അത്തവണയും സി.പി.ഐക്ക് സീറ്റൊന്നും കിട്ടിയില്ല.

1991ൽ പാർട്ടി നേതൃത്വം സുരക്ഷിതമായ കൊടുങ്ങല്ലൂർ സീറ്റുതന്നെ മീനാക്ഷി ടീച്ചർക്ക് കൊടുത്തു. മുസ്ലിംലീഗിലെ അഹമ്മദ് കബീർ ആയിരുന്നു എതിരാളി. 11,189 വോട്ടിൻെറ ഭൂരിപക്ഷത്തോടെ ടീച്ചർ വിജയിച്ചു. നാട്ടികയിൽ കൃഷ്ണനും ചേർപ്പിൽ രാഘവനും വിജയം ആവർത്തിച്ചു. അന്തിക്കാട്ടെ ചെത്തുതൊഴിലാളി നേതാവും മുൻമന്ത്രിയുമായ കെ.പി. പ്രഭാകരൻെറ മകൻ കെ.പി. രാജേന്ദ്രനാണ് അത്തവണ തൃശൂരിൽനിന്ന് പാർലമെൻറിലേക്ക് മൽസരിച്ച് തോൽക്കാനുള്ള യോഗമുണ്ടായത്. കൊടുങ്ങല്ലൂരിൽനിന്ന് മാളയിലേക്ക് മാറിയ വി.കെ. രാജൻ മണ്ഡലമാകെ ഇളക്കിമറിച്ചു. രാജീവ്ഗാന്ധി മരിച്ച സഹതാപ തരംഗമുണ്ടായിട്ടും കരുണാകരൻെറ ഭൂരിപക്ഷം 2474ലേക്ക് കുത്തനെ ഇടിഞ്ഞു.

1996ൽ സി.പി.ഐ തിളക്കമാർന്ന പ്രകടനം നടത്തി. നിയമസഭയിലെ അംഗസംഖ്യ 12ൽനിന്ന് 18 ആയി ഉയർന്നു. ലോക്സഭയിലേക്കും രണ്ടാളെ അയക്കാൻ കഴിഞ്ഞു. തൃശൂർ ജില്ലയിൽ പാർട്ടി മൽസരിച്ച സീറ്റുകൾ അഞ്ചും വിജയിച്ചു. തൃശൂർ ലോക്സഭാ സീറ്റിൽ ഏറെക്കാലത്തിനുശേഷം ചെങ്കൊടി പാറി. സഖാവ് വി.വി. രാഘവനോടേറ്റ് തൃശൂരങ്ങാടിയിൽ മലർന്നടിച്ച് വീണത് കേരള രാഷ്ട്രീയത്തിലെ ഭീഷ്മാചാര്യർ കെ. കരുണാകരൻ. ഏഴിൽ അഞ്ച് മണ്ഡലത്തിലും ലീഡറാണ് ലീഡ് ചെയ്തത്; പക്ഷേ നാട്ടികയിലെയും ചേർപ്പിലെയും ഭൂരിപക്ഷംകൊണ്ട് അത് മറികടന്ന് വി.വി. രാഘവൻ ദൽഹിക്ക് വണ്ടികയറി. അടിതെറ്റിയാൽ ലീഡറും വീഴുമെന്ന് അണികൾ അടക്കം പറഞ്ഞു; തന്നെ മുന്നിൽനിന്നും പിന്നിൽനിന്നും കുത്തി എന്ന് നേതാവ് വിലപിച്ചു.

ജില്ലയിലെ ഗംഭീര വിജയത്തിൻെറ ശിൽപി അന്നത്തെ സി.പി.ഐ ജില്ലാ കൗൺസിൽ സെക്രട്ടറി വി.കെ. രാജനായിരുന്നു. കരുണാകരൻ ഒഴിഞ്ഞ മാളയിൽ രാജൻ മേഴ്സി രവിയെ 3241 വോട്ടിൻെറ വ്യത്യാസത്തിൽ പരാജയപ്പെടുത്തി. ത്രികോണ മൽസരത്തിൻെറ ആനുകൂല്യമുണ്ടായ ഒല്ലൂരിൽ സി.എൻ. ജയദേവൻ ജയിച്ചു. ചേർപ്പിൽ കെ.പി. രാജേന്ദ്രനും അനായാസം വിജയിച്ചു. 60 ശതമാനം ഈഴവരുള്ള നാട്ടികയിൽ എസ്.എൻ.ഡി.പി യോഗം പ്രസിഡൻറ് ഡോ. കെ.കെ. രാഹുലൻ ദയനീയമാംവിധം പരാജയപ്പെട്ടു; സഖാവ് കൃഷ്ണൻ കണിയാംപറമ്പിലിൻെറ ഭൂരിപക്ഷം 9691.

വിപ്ലവത്തിൻെറ ദാർശനിക പ്രശ്നങ്ങൾ അപഗ്രഥിച്ചും കമ്യൂണിസ്റ്റുകാരൻെറ ജനാധിപത്യ സങ്കൽപം വിശദീകരിച്ചും ഗൗരിയമ്മയുടെ ജെ.എസ്.എസിലെത്തിയ മുൻ നക്സലൈറ്റ് കെ. വേണുവായിരുന്നു കൊടുങ്ങല്ലൂരിൽ അത്തവണ മീനാക്ഷി തമ്പാനെ എതിരിട്ടത്. കൊടുങ്ങല്ലൂർക്കാരുടെ ജനാധിപത്യ സങ്കൽപം വേണുവിൻേറതുമായി പൊരുത്തപ്പെടാത്തതുകൊണ്ടോ എന്തോ ടീച്ചർ പാട്ടുംപാടി ജയിച്ചു. ഭൂരിപക്ഷം 14,109. കൊടുങ്ങല്ലൂരിൻെറ ചരിത്രത്തിലെ ഏറ്റവും വലിയ ഭൂരിപക്ഷം, തൃശൂർ ജില്ലയിലെ 1996ലെ ഏറ്റവും ഉയർന്ന ഭൂരിപക്ഷവും. മുകുന്ദപുരം പാർലമെൻറ് സീറ്റിൽ മൽസരിച്ച മാർക്സിസ്റ്റ് സ്ഥാ



പ്രതികൂല സാഹചര്യങ്ങളിലും പാർട്ടി പ്രത്യാശാഭരിതമാണ്. മുഖപ്രസംഗം ഇങ്ങനെ അവസാനിക്കുന്നു: "വളരെ പ്രതികൂലമായ സാഹചര്യങ്ങളിലാണ് പാർട്ടി കേരളത്തിൽ പ്രവർത്തിക്കേണ്ടത്. എന്നാൽ ഇത്തരം പരീക്ഷണം പാർട്ടിക്ക് പുതിയതല്ല. നമ്മുടെ പ്രസ്ഥാനം ധാരാളം പരീക്ഷണങ്ങൾ അതിജീവിച്ചിട്ടുണ്ട്. ജനങ്ങളുമായുള്ള ബന്ധം കൂടുതൽ കൂടുതൽ വ്യാപകവും ദൃഢതരവുമാക്കണം. നയപരിപാടികളിലും ആദർശങ്ങളിലും ഉറച്ചുനിൽക്കണം. കേരളത്തിൻെറ സമഗ്ര വികസനമെന്ന ലക്ഷ്യത്തിനുവേണ്ടി പോരാട്ടം തുടരണം. സഖാക്കളേ, മുന്നോട്ട്!

ഥി ലിസ്റ്റിൽനിന്ന് പുറത്തുപോകും; നാട്ടികയിൽ കെ.ജി. ശിവാനന്ദനും കൊടുങ്ങല്ലൂരിൽ എൻ. വേലപ്പനും സാധ്യത തെളിയും. കൊടുങ്ങല്ലൂരിൽ വി.കെ. ഗോപിയുടെ പേരും ശക്തമായി കേട്ടിരുന്നു.

എന്നിക്കുശേഷം പ്രളയം എന്ന സനാതന സിദ്ധാന്തം ഉരുക്കഴിക്കുന്ന സഖാക്കളും ഏറെയുണ്ട് ഈ നാട്ടിൽ. പീരുമേട്ടിൽ 1977 മുതൽ തുടർച്ചയായി മൽസരിക്കുന്ന സി.എ. കുര്യനോ 1982 മുതൽ പട്ടാമ്പിയിൽ നിൽക്കുന്ന കെ.ഇ. ഇസ്മയിലോ നാട്ടിക മണ്ഡലം 1987 മുതൽക്ക് അട്ടിപ്പേറാക്കിയ കൃഷ്ണനോ ചുമ്മാതങ്ങനെ ഒഴിയുമോ? വിജയസാധ്യത എന്ന ഉമ്മാക്കികാട്ടി മൂപ്പന്മാർ മൂന്നാളും വെളിയം ഭാർഗവനെ ബന്ദിയാക്കി. കുര്യച്ചനും കെ.ഇ.ക്കും കൃഷ്ണനുമാകാമെങ്കിൽ ഞങ്ങൾക്കുമാകാമല്ലോ എന്ന ഞായം പറഞ്ഞ് പ്രകാശ് ബാബുവും മീനാക്ഷി തമ്പാനും പി. രാജുവും രംഗത്തിറങ്ങി. നാദാപുരത്തെ സത്യനും വാഴൂരെ രാജേന്ദ്രനും മാത്രമേ സീറ്റ് പോയുള്ളൂ. ഇ. ചന്ദ്രശേഖരൻ നായർ ഒഴിഞ്ഞ കരുനാഗപ്പള്ളിയിൽ യുവപോരാളികളായ മുല്ലക്കര രത്നാകരനെയും സോണി ബി. തെങ്ങമത്തെയും തള്ളിമാറ്റി കൊല്ലം ജില്ലാ സെക്രട്ടറി കെ.സി. പിള്ള സ്ഥാനാർഥിയായി.

യു.ഡി.എഫ്, വിജയസാധ്യത തീരെയില്ലാത്ത സീറ്റുകളാണല്ലോ, ജെ.എസ്.എസിനും സി.എം.പിക്കും കൊടുക്കുക? അങ്ങനെ ചേർപ്പ് സി.എം.പിക്കു കിട്ടി, കൊടുങ്ങല്ലൂർ വീണ്ടും ജെ.എസ്.എസിനും. വലിയ തെരച്ചിലിനുശേഷമാണ് ഗൗരിയമ്മ ഉമേഷിനെ കണ്ടെത്തിയത്. എസ്.എൻ.ഡി.പി യോഗത്തിൻെറ കൊടുങ്ങല്ലൂർ യൂനിയൻ പ്രസിഡൻറും ബാറുടമയുമായ ഉമേഷിന് വീരശ്രീ വെള്ളാപ്പള്ളി നടേശൻെറ അനുഗ്രഹാശിസ്സുകളുമുണ്ടായിരുന്നു. ശ്രീനാരായണ ധർമപരിപാലനത്തോടെന്നപോലെ ജനാധിപത്യ സംരക്ഷണത്തോടും കള്ള് കച്ചവടക്കാർക്ക് പ്രതിബദ്ധത പ്രസിദ്ധമാണല്ലോ. ഉമേഷിൻെറ പിതാവ് ചള്ളിയിൽ കൃഷ്ണനാണ് കൊടുങ്ങല്ലൂർ കൊട്ടാരം വിലയ്ക്ക് വാങ്ങി സ്ഥലത്തെ ആദ്യത്തെ ബാർ ഹോട്ടൽ തുടങ്ങിയത്. (കാട്ടുകുതിര?) 1977ൽ എസ്.ആർ.പി സ്ഥാനാർഥിയായി കൊടുങ്ങല്ലൂരിൽ മൽസരിച്ച് ജാമ്യസംഖ്യ ഖജനാവിലേക്ക് മുതൽകൂട്ടിയയാളുമാണ് കൃഷ്ണൻ.

വി.കെ. രാജൻെറ സ്വപ്നങ്ങൾസഫലീകരിക്കാൻ തന്നെ വിജയിപ്പിക്കണമെന്നാ

യി ഉമേഷ്. ഏതാനും സി.പി.ഐക്കാരടക്കം ഒരു വിഭാഗം ഇടതുപക്ഷക്കാർ ഉമേഷിന് പിന്തുണ നൽകി. മണ്ഡലത്തിലാകമാനം അതിശക്തമായ ജാതിവികാരം ആളിക്കത്തിക്കാനും ജനാധിപത്യസംരക്ഷണക്കാർ മറന്നില്ല. കോൺഗ്രസുകാർ പതിവുപോലെ നിസ്സംഗരായി നിലകൊണ്ടപ്പോൾ ഐക്യമുന്നണിയുടെ പ്രചാരണ ദൗത്യം പി.ഡി.പി ഏറ്റെടുത്തു. നാദാപുരത്തെ ലഹളയുടെ വിശദാംശങ്ങൾ വീടുവീടാന്തരം കയറി വർണിച്ചുപറഞ്ഞ് മുസ്‌ലിം വോട്ടുകൾ ഉമേഷിന് ഉറപ്പാക്കി.

ബി.ജെ.പി സ്ഥാനാർഥി മാടമ്പ് കുഞ്ഞുക്കുട്ടൻ ശക്തമായി രംഗത്തിറങ്ങിയതോടെ അന്യഥാ മീനാക്ഷിതമ്പാന് കിട്ടാവുന്ന സവർണ ഹിന്ദുവോട്ടുകൾ വിഭജിക്കപ്പെടുമെന്ന് ഉറപ്പായി. യഥാക്രമം കോട്ടപ്പുറം, ഇരിങ്ങാലക്കുട രൂപതക്കാരായ ലത്തീൻ, സിറിയൻ ക്രിസ്ത്യാനികൾ പണ്ടേ കമ്യൂണിസ്റ്റ് വിരുദ്ധരാണ്. തൊട്ടടുത്ത വടക്കേക്കരയിൽ പി. രാജീവും ഇരിങ്ങാലക്കുടയിൽ ടി. ശശിധരനും സ്ഥാനാർഥികളായി വന്നതുകൊണ്ട് എസ്.എഫ്.ഐ, ഡി.വൈ.എഫ്.ഐ പ്രവർത്തകർ, കൊടുങ്ങല്ലൂർ, മാള മണ്ഡലങ്ങളിൽനിന്ന് പ്രവഹിച്ചത് സി.പി.ഐ സ്ഥാനാർഥികളെ ബാധിച്ചു. പ്രചാരണത്തിൻെറ അവസാന ഘട്ടമെത്തുമ്പോഴേക്കും ധനദൗർലഭ്യം പ്രശ്നമായി. വോട്ടെടുപ്പിൻെറയന്ന് പുലർച്ചെ ചാലക്കുടി ഒഴികെ ജില്ലയിലെ 13 മണ്ഡലങ്ങളിലും ബി.ജെ.പിക്കാർ തിരിഞ്ഞു. അനുഭാവികളുടെ വോട്ട് താമരക്ക്, പ്രവർത്തകരുടേത് യു.ഡി.എഫിന്.

വോട്ടെണ്ണിത്തീർന്നപ്പോൾ ചേർപ്പും ചേലക്കരയുമൊഴികെ 12 മണ്ഡലത്തിലും ഐക്യമുന്നണി വിജയിച്ചു. കുന്നംകുളത്തുനിന്ന് എൻ.ആർ. ബാലനെ മണലൂർക്കും ഇരിങ്ങാലക്കുടയിൽനിന്ന് ലോനപ്പൻ നമ്പാടനെ കൊടകരക്കും മാറ്റിയ മാർക്സിസ്റ്റ് തന്ത്രം പാടെ പാളി. കുന്നംകുളവും ഇരിങ്ങാലക്കുടയും നഷ്ടപ്പെട്ടു, കൊടകരയോ മണലൂരോ കിട്ടിയതുമില്ല.

കൊടുങ്ങല്ലൂരിൽ മീനാക്ഷി തമ്പാൻ 11,914 വോട്ടിന് തോറ്റു. പരാജയത്തിൻെറ മുഖ്യശിൽപി കൃഷ്ണൻ കണിയാംപറമ്പിൽ നാട്ടികയിൽ 11770 വോട്ടിനും യു.എസ്. ശശി മാളയിൽ 11981 വോട്ടിനും സി.എൻ. ജയദേവൻ ഒല്ലൂരിൽ 10698 വോട്ടിനും തോറ്റ് നേതാക്കളോട് ഐക്യദാർഢ്യം പ്രകടിപ്പിച്ചു. ചേർപ്പിൽ കെ.പി. രാജേന്ദ്രൻ 2243 വോട്ടിന് ജയിച്ചതാണ് സി.പി.ഐയുടെ ആശ്വാസ ഗോൾ.

തൃശൂരിൻെറ തനിയാവർത്തനമായിരുന്നു കൊല്ലം ജില്ലയിൽ. വിഷമദ്യ ദുരന്തവും എസ്.എൻ കോളേജ് സമരവും ശ്രീനാരായണ പ്രതിമാധ്വംസനവും ഇടതുമുന്നണിയെ വേട്ടയാടി. ആർ.എസ്.പിയിലെ പിളർപ്പ് മുന്നണിയുടെ ബഹുജനാടിത്തറയെ ബാധിച്ചു. സി.പി.ഐയുടെ കൈവശമുണ്ടായിരുന്ന അഞ്ച് സീറ്റുകളിൽ പുനലൂരൊഴികെ നാലും നഷ്ടപ്പെട്ടു. കരുനാഗപ്പള്ളിയിൽ കൊടുങ്ങല്ലൂർ ആവർത്തിച്ചു. കഴിഞ്ഞതവണ 16350 വോട്ടിന് ചന്ദ്രശേഖരൻ നായർ ജയിച്ച കരുനാഗപ്പള്ളിയിൽ ഇത്തവണ ജനാധിപത്യ സംരക്ഷണ സമിതി നേതാവും വെള്ളാപ്പള്ളിയുടെ നിയമോപദേഷ്ടാവുമായ എ.എൻ. രാജൻബാബു വിജയിച്ചു. നല്ലൊരു പാർലമെൻററിയനെന്ന് പേരെടുത്ത പ്രകാശ്ബാബു പത്തനാപുരത്ത് സിനിമാനടൻെറ ഗ്ലാമറിനു മുമ്പിൽ നിഷ്പ്രഭനായി.

വൈക്കത്ത് പി. നാരായണൻ വിജയിച്ചതൊഴിച്ചാൽ മധ്യകേരളത്തിൽ സി.പി.ഐ പച്ചതൊട്ടില്ല. പറവൂരിൽ മാർക്സിസ്റ്റ് പാർട്ടിയിലെ ഗ്രൂപ്പ് വഴക്കാണ് പി. രാജുവിൻെറ കുഴിതോണ്ടിയത്. പീരുമേട്ടിൽ ഇ.എം. ആഗസ്തി എതിരാളിയായി വന്നപ്പോൾതന്നെ സി.എ. കുര്യൻെറ പരാജയം സുനിശ്ചിതമായിരുന്നു. (അതുകൊണ്ട് ഉടുമ്പൻചോലയിൽ സി.പി.എം വിജയിച്ചു) വാഴൂരിൽ കാനം രാജേന്ദ്രനുപകരം പ്രൊഫ. തുളസീദാസിനെ സ്ഥാനാർഥിയാക്കിയിട്ടും ഒരദ്ഭുതവും സംഭവിച്ചില്ല. കെ. നാരായണക്കുറുപ്പിൻെറ ഭൂരിപക്ഷം ഇരട്ടിച്ചതല്ലാതെ. ചേർത്തലയിൽ സി.കെ. ചന്ദ്രപ്പൻ കിണഞ്ഞ് പരിശ്രമിച്ചിട്ടും ആൻറണിയുടെ ഭൂരിപക്ഷം കുറക്കാനല്ലാതെ തോൽപിക്കാൻ കഴിഞ്ഞില്ല.

സ്മരണകളിരമ്പുന്ന രണസ്മാരകങ്ങളുടെ നാട്ടിൽ സി.പി.ഐക്ക് അതിഭയങ്കരമായ ഒരു ചളിപ്പുകൂടിയുണ്ടായി. വ്യാപാരി സംഘടനയുടെ മുൻ ഭാരവാഹിയായ ഒരു അബ്ദുൽറഹീമിനെ സ്വതന്ത്രവേഷം കെട്ടിച്ച് രംഗത്തിറക്കിയതു കണ്ട് വലിയ ചുടുകാട്ടിൽ അന്ത്യവിശ്രമം കൊള്ളുന്ന പുന്നപ്ര വയലാർ രക്തസാക്ഷികളും ആർ. സുഗതനും ഞെളിപിരി കൊണ്ടിട്ടുണ്ടാകും. ആലപ്പുഴയിൽ അരിവാൾ ധാന്യക്കതിർ അടയാളത്തിൽ മൽസരിക്കാൻ ആളില്ലാതായിരിക്കുന്നു! തിരൂരങ്ങാടിയിൽ അബ്ദുഹാജിയെ സ്വതന്ത്രനാക്കി നിർത്തുന്നതും ആലപ്പുഴയിൽ അബ്ദുൽറഹീമിനെ നിർത്തുന്നതും തമ്മിലുള്ള വ്യത്യാസം നേതാക്കൾക്ക് ഇനിയെങ്കിലും മനസ്സിലാകുമോ എന്തോ? തിരൂരങ്ങാടിയിൽ ഹാജി തോറ്റത് 19173 വോട്ടിന്, ആലപ്പുഴയിൽ റഹീം തോറ്റത് 19163നും. വ്യത്യാസം 10 വോട്ടിൻെറ മാത്രം.

മണിച്ചൻെറ മാസപ്പടി ബുക്കിൽ പേരു വന്ന ഭാർഗവി തങ്കപ്പനെ ഒഴിവാക്കിയതുകൊണ്ട് കിളിമാനൂർ നഷ്ടപ്പെട്ടില്ല. ഭൂരിപക്ഷം കുറഞ്ഞെങ്കിലും എൻ. രാജൻ വിജയിച്ചു. കഴിഞ്ഞ രണ്ടുതവണയായി (1991, 96) നഷ്ടപ്പെട്ട നെടുമങ്ങാട് മാങ്കോട് രാധാകൃഷ്ണൻ 156 വോട്ടിൻെറ ഭൂരിപക്ഷത്തിലാണെങ്കിലും തിരിച്ചുപിടിച്ചു.

അത്യുത്തര കേരളത്തിൽ കമ്യൂണിസ്റ്റ് പാർട്ടി തീരെ മോശമായില്ല. ഹോസ്ദുർഗിൽ എം. കുമാരനും നാദാപുരത്ത് ബിനോയ്‌വിശ്വവും വിജയിച്ചു.

പാലക്കാട് ജില്ലയിൽ പക്ഷേ, മുഞ്ഞബാധയുണ്ടായി. മണ്ണാർക്കാട്ട് ജോസ് ബേബിയും പട്ടാമ്പിയിൽ കെ.ഇ. ഇസ്മയിലും കടപുഴകി. ഇസ്മയിലിൻെറ ജയം സുനിശ്ചിതമാണെന്നാണ് *മലയാള മനോരമ* പോലും പ്രവചിച്ചത്. എ.വി. ഗോപിനാഥ് കോൺഗ്രസ് ടിക്കറ്റ് കിട്ടിയിട്ടും മൽസരിക്കാഞ്ഞതും സഖാവിന് പ്രത്യാശ നൽകി. പേര്യ വനംകൊള്ളയെപ്പറ്റിയുള്ള ആരോപണമാണോ കൃഷിഭൂമിക്ക് പകരം തരിശ്ഭൂമി കിട്ടിയ ആദിവാസികളുടെ ശാപമാണോ മന്ത്രിപുംഗവൻെറ അടിതെറ്റിച്ചത്?

ഏത് നിലക്കും സി.പി.ഐക്കാർക്ക് ആശ്വാസത്തിന് വകയുണ്ട്. രണ്ടിലേറെ തവണ ആരെയും എം.എൽ.എ ആക്കരുതെന്ന നയത്തിൽനിന്ന് നേതൃത്വം പിന്നാക്കം പോയെങ്കിലും ജനം ആ പരിപാടിയെ സർവാത്മനാ അംഗീകരിച്ചിരിക്കുന്നു. മൂന്നാം വട്ടമോ അതിൽകൂടുതലോ മൽസരിച്ച ഒറ്റ സി.പി.ഐക്കാരനും വിജയിച്ചിട്ടില്ല. ഇത്തവണത്തെ എം.എൽ.എമാരിൽ എം. കുമാരനും ബിനോയ്‌വിശ്വവും മാങ്കോട് രാധാകൃഷ്ണനും കന്നിക്കാരാണ്, മറ്റ് നാലു പേരും രണ്ടാംതവണക്കാരും.

തെരഞ്ഞെടുപ്പ് ഫലം സഖാക്കൾ കൂലംകഷമായി പഠിക്കുമെന്നും പരാജയകാരണങ്ങൾ കണ്ടുപിടിച്ച് പരിഹരിക്കുമെന്നും ഉറപ്പാണ്. നവയുഗത്തിൻെറ 2001 മെയ് 15ൻെറ ലക്കത്തിൽ പി.കെ. വാസുദേവൻ നായർ പേര് വെച്ചെഴുതിയ എഡിറ്റോറിയൽ വായിപ്പിൻ: ''എൽ.ഡി.എഫ് മൊത്തമായും ഘടകകക്ഷികൾ വെവ്വേറെയും ഗൗരവപൂർവം തെരഞ്ഞെടുപ്പ് ഫലങ്ങൾ സ്വയംവിമർശപരമായി വിശകലനം ചെയ്യുമല്ലോ? വെളിച്ചം ഉള്ളിലേക്ക് വീശിയുള്ള പരിശോധന ആവശ്യമാണ്... കഴിഞ്ഞ അഞ്ചു വർഷത്തിനുള്ളിൽ കൂടുതൽ ജനങ്ങളുടെ പിന്തുണ ആർജിക്കാൻ എന്തുകൊണ്ട് കഴിഞ്ഞില്ലെന്നും പ്രതിയോഗിക്ക് സഖ്യശക്തികളെ തട്ടിക്കൂട്ടാൻ അനുകൂലമായ കാലാവസ്ഥക്ക് കാരണമെന്തെന്നും അന്വേഷിക്കേണ്ടതുണ്ട്. കമ്യൂണിസ്റ്റ് പാർട്ടി സ്വന്തമായി മേൽപ്പറഞ്ഞ പരിശോധന എല്ലാം നടത്തുന്നതാണ്...''

പ്രതികൂല സാഹചര്യങ്ങളിലും സഖാവ് പ്രത്യാശാഭരിതനാണ്. മുഖപ്രസംഗം ഇങ്ങനെ അവസാനിക്കുന്നു: ''വളരെ പ്രതികൂലമായ സാഹചര്യങ്ങളിലാണ് പാർട്ടി കേരളത്തിൽ പ്രവർത്തിക്കേണ്ടത്. എന്നാൽ, ഇത്തരം പരീക്ഷണം പാർട്ടിക്ക് പുതിയതല്ല. നമ്മുടെ പ്രസ്ഥാനം ധാരാളം പരീക്ഷണങ്ങൾ അതിജീവിച്ചിട്ടുണ്ട്. ജനങ്ങളുമായുള്ള ബന്ധം കൂടുതൽ കൂടുതൽ വ്യാപകവും ദൃഢതരവുമാക്കണം. നയപരിപാടികളിലും ആദർശങ്ങളിലും ഉറച്ചുനിൽക്കണം. കേരളത്തിൻെറ സമഗ്ര വികസനമെന്ന ലക്ഷ്യത്തിനുവേണ്ടി പോരാട്ടം തുടരണം. വർഗീയ ഫാഷിസ്റ്റ് ശക്തികൾ മുഖ്യ വെല്ലുവിളി ഉയർത്തുമ്പോൾ എന്തുവിലകൊടുത്തും ദേശീയ ഐക്യത്തിനും മതസൗഹാർദത്തിനും വേണ്ടി പോരാടണം. ഇത്തരം പ്രവർത്തനങ്ങളിൽ കൂടിയാണ് ഇന്നത്തെ പ്രതികൂല സാഹചര്യത്തെ അനുകൂലമാക്കി മാറ്റേണ്ടത്.

സഖാക്കളേ, മുന്നോട്ട്!